❁ നിരീക്ഷണം

കെ. രാജേശ്വരി

# അനന്തം, അജ്ഞാതം അവർണനീയം...

മെയ് 3ന് ശുഭമുഹൂർത്തത്തിൽ ഉത്തർപ്രദേശിലെ രാഷ്ട്രീയാനിശ്ചിതത്വത്തിനു തിരശ്ശീലയിട്ടുകൊണ്ട് മായാവതിയുടെ നേതൃത്വത്തിലുള്ള കൂട്ടുകക്ഷിമന്ത്രിസഭ നിലവിൽവന്നു. ഏഴുവർഷത്തിനകം ഇത് മൂന്നാംതവണയാണ് ബഹൻജി യു.പിയുടെ ഭരണസാരഥ്യമേൽക്കുന്നത്.

ജനസംഖ്യയിൽ ഒന്നാംസ്ഥാനത്തും വിസ്തീർണത്തിൽ രണ്ടാംസ്ഥാനത്തും നിൽക്കുന്ന സംസ്ഥാനമാകുന്നു, ഉത്തർപ്രദേശ്. വടക്കുപടിഞ്ഞാറൻ യു.പിയെ വെട്ടിമുറിച്ച് ഉത്തരാഞ്ചൽ ആക്കിയിട്ടും വ്യത്യാസമൊന്നുമില്ല. ജാതിചിന്ത ശക്തമായ ഗംഗാസമതലത്തിലാണ്, അതും ഉത്തർപ്രദേശിൽ, ഒരു ദലിത് വനിത മുഖ്യമന്ത്രിയാകുന്നത്. ആരുടെയും ഓശാരത്തിലല്ല, ഓരോ ഇഞ്ചും പൊരുതി നേടിയതാണ് മുഖ്യമന്ത്രിസ്ഥാനം. നമ്മുടെ സാക്ഷര സുന്ദര കേരളത്തിൽ എന്താണ് കഥ? ചാത്തൻ മാസ്റ്റർ മുതൽ കുട്ടപ്പൻ ഡോക്ടർ വരെയുള്ളവർക്ക് പട്ടികജാതി ക്ഷേമവകുപ്പല്ലാതെ ഭരിക്കാൻ കിട്ടിയിട്ടില്ല. ഭാർഗവിതങ്കപ്പൻ എന്ന ദലിത് സ്ത്രീ 'ഡപ്പിടി' സ്പീക്കർ വരെയായി, കെ.കെ. വിജയലക്ഷ്മിയാണെങ്കിൽ കെ.പി.സി.സിയുടെ 14 ജനറൽ സെക്രട്ടറിമാരിൽ ഒരാളും.

അതിശക്തമായ ദലിത് വോട്ടുബാങ്കാണ് ബഹുജൻ സമാജ്പാർട്ടിക്ക് യു.പിയിലുള്ളത്. ഉത്തർപ്രദേശിനെ സംബന്ധിച്ചിടത്തോളം ബി.എസ്.പിയെന്നാൽ മായാവതിയാണ്. കാൻഷിറാമിന്റെ മാതൃസംസ്ഥാനമായ പഞ്ചാബിൽപോലും ബി.എസ്.പിക്ക് പിടിച്ചുനിൽക്കാൻ കഴിയാത്ത അവസ്ഥയിലും ഉത്തർപ്രദേശിൽ പാർട്ടിയെ നിലനിറുത്തുന്നത് ബഹൻജിയുടെ പ്രഭാവം ഒന്നുമാത്രമാണ്.

ബഹുജൻ സമാജ് പാർട്ടിയുടെ അടിത്തറയെക്കുറിച്ചുള്ള ബോധ്യമാണ് കാൻഷിറാമുമായി കൈകോർക്കാൻ മുലായം



സിംഗ് യാദവിനെ പ്രേരിപ്പിച്ചത്. ബാബരി മസ്ജിദ് തകർച്ചക്കുശേഷം 1993 നവംബറിൽ നടന്ന തെരഞ്ഞെടുപ്പ്. കോൺഗ്രസിതര മതേതര കക്ഷികളെല്ലാം ഒറ്റക്കെട്ടായി ബി.ജെ.പിയെ എതിർക്കണമെന്നായിരുന്നു വി.പി. സിംഗിന്റെ ആഗ്രഹം. അതിനായി ത്യാഗം സഹിക്കാൻ ജനതാദളും ഇടതുപക്ഷ കക്ഷികളും സന്നദ്ധവുമായിരുന്നു. എന്നാൽ ബി.എസ്.പിയുമായി മാത്രം മതി സഖ്യമെന്നായിരുന്നു യാദവന്റെ തീരുമാനം. എസ്.പി-ബി.എസ്.പി സഖ്യം വളരെ ഫലപ്രദമായിരുന്നുതാനും. 425 അംഗ യു.പി വിധാൻസഭയിൽ സഖ്യത്തിന് 176 സീറ്റുകൾ നേടാനായി. മറുവശത്ത് ബി.ജെ.പിയുടെ അംഗബലം 291ൽനിന്ന് 177 ആയി കുറഞ്ഞു. കോൺഗ്രസും ജനതാദളും കനത്ത തിരിച്ചടി നേരിട്ടു. കോൺഗ്രസിന്റെ സീറ്റുകൾ 46ൽനിന്ന് 28 ആയും ദളിന്റേത് 93ൽനിന്ന് 27 ആയും ഇടിഞ്ഞു. മതേതര മൂല്യങ്ങൾ സംരക്ഷിക്കാനായി എസ്.പി-ബി.എസ്.പി സഖ്യത്തെ പിന്തുണക്കുകയല്ലാതെ കോൺഗ്രസിനും ജനതാദളിനും നിവൃത്തിയില്ലാതായി.

ആ തെരഞ്ഞെടുപ്പോടെ യു.പിയെ സംബന്ധിച്ചിടത്തോളം കോൺഗ്രസും ജനതാദളും അപ്രസക്തമായി. പാർട്ടികളുടെ സാമുദായികാടിത്തറയിലും വലിയ മാറ്റങ്ങളുണ്ടായി.

ബ്രാഹ്മണരും മുസ്ലിംകളും പട്ടികജാതിക്കാരുമായിരുന്നു എക്കാലവും കോൺഗ്രസിന്റെ വോട്ടുബാങ്ക്. ബ്രാഹ്മണേതര മുന്നാക്ക ഹിന്ദുക്കൾ ബി.ജെ.പിയെയും പിന്നാക്ക സമുദായക്കാർ ജനതാദളിനെയും പിന്തുണച്ചു. ബാബരി മസ്ജിദിന്റെ തകർച്ചക്കുശേഷം മുസ്ലിംകൾ കോൺഗ്രസിനെ കൈവിട്ടു. അവരിൽ ബഹുഭൂരിപക്ഷവും സമാജ്വാദി പാർട്ടിയെ പിന്താങ്ങി. ബ്രാഹ്മണർ ബി.ജെ.പിയിലും പട്ടികജാതിക്കാർ

ബി.എസ്.പിയിലും അഭയം കണ്ടെത്തി. യാദവരാദികളായ പിന്നാക്ക സമുദായക്കാരേറെയും സമാജ്‌വാദി പാർട്ടിയുടെ കൊടിക്കീഴിൽ അണിനിരന്നു. എസ്.പി-ബി.എസ്.പി സഖ്യത്തിലൂടെ പിന്നാക്ക മുസ്‌ലിം ദലിത് ഐക്യം പ്രാവർത്തികമായി എന്നും ബി.ജെ.പിയുടെ ഹിന്ദുത്വമുഖംമൂടിയണിഞ്ഞ സവർണഐക്യത്തിന് യഥാർഥ ബദൽ ഇതാണെന്നും രാഷ്ട്രീയ നിരീക്ഷകർ വിലയിരുത്തി.

എന്നാൽ യു.പിയിലെ ദലിത്-പിന്നാക്ക ഐക്യം അൽപായുസ്സായി. രാഷ്ട്രീയ നിരീക്ഷകരും സാമൂഹിക ശാസ്ത്രജ്ഞരും എന്തുതന്നെ പറഞ്ഞാലും സാമൂഹിക രാഷ്ട്രീയ മണ്ഡലങ്ങളിൽ ദലിതരുടെ തൊട്ടടുത്ത എതിരാളികൾ പിന്നാക്ക സമുദായക്കാരാണ്. ബീഹാറിലും യു.പിയിലുമൊക്കെ പട്ടികജാതിക്കാരെ ചുട്ടുകൊല്ലുന്നത് രജപുത്രരോ ബ്രാഹ്മണരോ അല്ല, യാദവർ മുതലായ പിന്നാക്ക ഹിന്ദുജാതിക്കാരാണ്. (തമിഴ്നാട്ടിൽ വണ്ണിയരുടെ പട്ടാളിമക്കൾ കക്ഷിയും ദലിതരുടെ പുതിയ തമിഴകവും തമ്മിലുള്ള കുടിപ്പകയും ഓർമിക്കുക). മുലായംസിംഗിന് കാൻഷിറാമിനെയോ മായാവതിയെയോ തുല്യനിലയിൽ കാണാനോ ആദരിക്കാനോ കഴിയാഞ്ഞത് സ്വാഭാവികം. കസേര ഉറപ്പിക്കാനുള്ള തത്രപ്പാടിൽ യാദവൻ സഖ്യകക്ഷികളെത്തന്നെ പിളർക്കാൻ തുടങ്ങി. സി.പി.ഐ, സി.പി.എം, ജനതാദൾ കക്ഷികളിൽനിന്നൊക്കെ എം.എൽ.എമാരെ ചാക്കിട്ടുപിടിച്ചു. എതിർക്കാൻ ത്രാണിയില്ലാത്തതുകൊണ്ട് അവർക്ക് സഹിക്കുകയേ വഴിയുണ്ടായുള്ളൂ. ബി.എസ്.പിയിലെ ചില പിന്നാക്ക, മുസ്‌ലിം എം.എൽ.എമാരെയും ചാക്കിൽ കയറ്റാൻ മുലായംസിംഗ് ശ്രമം തുടങ്ങിയപ്പോൾ മായാവതി ക്ഷോഭിച്ചു. എസ്.പി-ബി.എസ്.പി ഭിന്നത ബി.ജെ.പി ശരിക്കും മുതലാക്കി. അവർ മായാവതിക്ക് മുഖ്യമന്ത്രിപദം ഓഫർ ചെയ്തു. മുഖ്യമന്ത്രിക്കസേര കണ്ടപ്പോൾ ബഹൻജിയുടെ കണ്ണ് മഞ്ഞളിച്ചു. 1995 ജൂൺ 1ന് മന്ത്രിസഭ അട്ടിമറിക്കപ്പെട്ടു.

ലഗ്നാലോ ചന്ദ്രാലോ യോജിക്കാൻ സാധ്യതയില്ലാത്ത പാർട്ടികളാണ് ബി.ജെ.പിയും ബി.എസ്.പിയും. അതുവരെ 'മനുവാദി' പാർട്ടിയെ ആക്ഷേപിച്ചുനടന്ന മായാവതി, ബി.ജെ.പി പിന്തുണയോടെ ജൂൺ മൂന്നിന് മന്ത്രിസഭയുണ്ടാക്കി. ഉത്തർപ്രദേശ് മുഖ്യയാകണമെന്ന ബഹൻജിയുടെ മോഹം പൂവണിഞ്ഞു; മൗലാനാ മുലായമിനെ പുറത്താക്കണമെന്ന ബി.ജെ.പിയുടെ ലക്ഷ്യവും നിറവേറി. വിരുദ്ധശക്തികളുടെ ഈ കൂട്ടുകെട്ടും അൽപായുസ്സായി. ബി.ജെ.പി പിന്തുണ പിൻവലിക്കയാൽ ഒക്ടോബർ 17ന്



മന്ത്രിസഭ തകർന്നു: നിയമസഭയും പിരിച്ചുവിട്ടു.

1996 ഒക്ടോബറിൽ നടന്ന തെരഞ്ഞെടുപ്പിൽ ബി.ജെ.പിയും എസ്.പിയും ഒറ്റക്കൊറ്റക്ക് മൽസരിച്ചു. ബഹുജൻസമാജ് പാർട്ടി കോൺഗ്രസുമായി സഖ്യമുണ്ടാക്കി. ബി.എസ്.പി 300 സീറ്റിലും കോൺഗ്രസ് 125ലും മൽസരിച്ചു. (മഹാത്മാഗാന്ധിയെപ്പറ്റി അശ്ലീല പരാമർശം നടത്തുന്ന മായാവതിയുമായി കോൺഗ്രസ് സഖ്യമുണ്ടാക്കരുതെന്ന് ശുദ്ധ ഗാന്ധിയൻ പത്രമായ *മാതൃഭൂമി* മുഖപ്രസംഗം വഴി ആവശ്യപ്പെട്ടിട്ടും ഫലമുണ്ടായില്ല). വോട്ടെണ്ണിയപ്പോൾ ആർക്കുമില്ല ഭൂരിപക്ഷം. ഏറ്റവും വലിയ ഒറ്റക്കക്ഷിയെന്ന നിലക്ക് തങ്ങളെ വിളിക്കണമെന്ന് ബി.ജെ.പി ആവശ്യപ്പെട്ടെങ്കിലും ഗവർണർ ഗൗനിച്ചില്ല. മായാവതി രൂപവത്കരിക്കുന്ന മന്ത്രിസഭയെ സമാജ്‌വാദി പാർട്ടി പുറത്തുനിന്ന് പിന്താങ്ങണം എന്ന് കോൺഗ്രസ് അധ്യക്ഷൻ സീതാറാം കേസരി ആവശ്യപ്പെട്ടത് മുലായം സിംഗ് യാദവും ചെവിക്കൊണ്ടില്ല. അക്കാലത്ത് കേന്ദ്രത്തിൽ പ്രതിരോധമന്ത്രിയായിരുന്ന യാദവിന് യു.പിയിൽ മതേതര മന്ത്രിസഭയുണ്ടാകണമെന്ന് അത്രവലിയ നിർബന്ധമൊന്നുമില്ലായിരുന്നു. മായാവതിയാണെങ്കിൽ യാദവന്റെ ഒന്നാം നമ്പർ ശത്രുവും.

തെരഞ്ഞെടുപ്പ് കഴിഞ്ഞ് മാസം ആറായിട്ടും മന്ത്രിസഭയുണ്ടാകാഞ്ഞപ്പോൾ ബഹൻജി അക്ഷമയായി. ആ തക്കം നോക്കി ബി.ജെ.പി പിന്തുണയുമായെത്തി. 1997 മാർച്ച് 21ന് ബി.എസ്.പി-ബി.ജെ.പി കൂട്ടുമന്ത്രിസഭ യാഥാർഥ്യമായി. ഇളിഭ്യനായ കേസരി കേന്ദ്രമന്ത്രിസഭക്കുള്ള പിന്തുണ പിൻവലിച്ചു. ദേവഗൗഡയുടെ സ്ഥാനത്ത് ഐ.കെ. ഗുജ്റാൾ ആയി പ്രധാനമന്ത്രി. മുൻ നിശ്ചയപ്രകാരം ആറുമാസം തികയുമ്പോൾ മായാവതി കല്യാൺസിംഗിനുവേണ്ടി സ്ഥാനം ഒഴിയുമോ എന്ന സംശയം നിലനിന്നു. കാൻഷിറാമും മായാവതിയും ഒളിഞ്ഞും തെളിഞ്ഞും ബി.ജെ.പിയെ വിമർശിക്കുക പതിവാക്കി. സെപ്റ്റംബർ 21ന് മായാവതി സ്ഥാനമൊഴിഞ്ഞു; കല്യാൺസിംഗ് മുഖ്യമന്ത്രിയായി. ഒരു മാസത്തിനകം ബി.എസ്.പി പിന്തുണ പിൻവലിച്ചെങ്കിലും കല്യാൺസിംഗ് കുലുങ്ങിയില്ല. കോൺഗ്രസിൽനിന്ന് 22ഉം ബി.എസ്.പിയിൽനിന്ന് 12ഉം ജനതാദളിൽനിന്ന് മൂന്നും അംഗങ്ങളെ ചാക്കിട്ട് ഭൂരിപക്ഷം ഉറപ്പാക്കി. മന്ത്രിസഭയെ ഡിസ്മിസ് ചെയ്യാൻ കേന്ദ്രം ശിപാർശ ചെയ്തെങ്കിലും രാഷ്ട്രപതി നാരായണൻ നിരാകരിച്ചു. കാലുമാറ്റക്കാരെ അയോഗ്യരാക്കാൻ മായാവതി പഠിച്ചപണി പതിനെട്ടും പയറ്റിയെങ്കിലും ബി.ജെ.പിക്കാരനായ സ്പീക്കർ കേസരിനാഥ് ത്രിപാഠി അവയൊക്കെ പരാജയപ്പെടുത്തി. 2002 ഫെബ്രുവരി വരെ ബി.ജെ.പി ഭരണം നിലനിന്നു.

1999 ഏപ്രിൽ 17ന് വാജ്പേയി മന്ത്രിസഭ വിശ്വാസവോട്ട് തേടിയപ്പോൾ മായാവതി പകരംവീട്ടി. ചർച്ച തുടങ്ങുമ്പോൾ ബി.എസ്.പി കയ്യാലപ്പുറത്തായിരുന്നു. രാവിലെ ബി.ജെ.പിയോടും വൈകീട്ട് കോൺഗ്രസിനോടും ചർച്ച നടത്തി. നിഷ്പക്ഷത പാലിക്കുമെന്ന് സഭയിൽ പ്രഖ്യാപിച്ചശേഷം പ്രമേയത്തെ എതിർത്ത്

വോട്ടുചെയ്തു. ബി.എസ്.പിയുടെ അഞ്ച് വോട്ട് മന്ത്രിസഭയുടെ വിധി നിർണയിച്ചു. 269നെതിരെ 270 വോട്ടിന് വിശ്വാസ പ്രമേയം പരാജയപ്പെട്ടു. പിന്നീട് നടന്ന തെരഞ്ഞെടുപ്പിൽ ബി.എസ്.പിക്ക് 14 സ്ഥാനങ്ങൾ ലഭിച്ചു. എല്ലാം യു.പിയിൽ ആയിരുന്നുതാനും.

ഇക്കഴിഞ്ഞ നിയമസഭാ തെരഞ്ഞെടുപ്പിൽ ഒരു പാർട്ടിക്കും ഭൂരിപക്ഷം ലഭിക്കരുതെന്നായിരുന്നു മായാവതിയുടെ ആഗ്രഹം. അത് ഫലിക്കുകയും ചെയ്തു. 143 സീറ്റ് ലഭിച്ച സമാജ്‌വാദി പാർട്ടിക്കു പിന്നിൽ 98 സീറ്റോടെ ബി.എസ്.പി രണ്ടാമതെത്തി; 88 സ്ഥാനങ്ങൾ ലഭിച്ച ബി.ജെ.പി മൂന്നാമതായി. ബി.എസ്.പിയുടെ വോട്ടുബാങ്കിൽ വിള്ളലുണ്ടാക്കാൻ ബി.ജെ.പിക്കോ എസ്.പിക്കോ കഴിഞ്ഞില്ല. വ്യവസായികൾ പണച്ചാക്കുകളുമായി ബി.ജെ.പി, എസ്.പി കക്ഷികളെ പിന്തുണച്ചു. രാജ്നാഥ്സിംഗും മുലായംസിംഗും പറന്നുനടന്ന് പ്രചാരണം നടത്തിയപ്പോൾ പാവം മായാവതി കാറിലാണ് പര്യടനം നടത്തിയത്. ഒട്ടേറെ മുസ്‌ലിം മുന്നാക്ക സമുദായാംഗങ്ങൾക്കും ബി.എസ്.പി സീറ്റ് നൽകി. അവരിൽ 32 സവർണരും 15 മുസ്‌ലിംകളും ജയിച്ചുകയറി. മുമ്പൊരിക്കലും 70 സീറ്റ് തികച്ചുനേടാൻ കഴിയാഞ്ഞ (അതും സഖ്യത്തിൽ മൽസരിക്കുമ്പോൾ) ബഹുജൻ സമാജ്പാർട്ടി ഇത്തവണ ഒറ്റക്ക് 98 സീറ്റുകളിൽ ജയിച്ചത് വലിയ നേട്ടം തന്നെയാണ്.

ഏറ്റവും വലിയ ഒറ്റക്കക്ഷിയുടെ നേതാവായ തന്നെ മന്ത്രിസഭയുണ്ടാക്കാൻ ക്ഷണിക്കണമെന്നായിരുന്നു മുലായംസിംഗിന്റെ ആവശ്യം. കേന്ദ്രത്തിൽ ബി.ജെ.പിയുടെ ഭരണമാണ്, ഗവർണർ വിഷ്ണുകാന്ത് സഹായ് മുരത്ത ആർ.എസ്.എസുകാരനും. 25 അംഗങ്ങളുള്ള കോൺഗ്രസ് സഹായഹസ്തം നീട്ടിയിരുന്നെങ്കിൽ പിന്നെ സ്വതന്ത്രന്മാരെ ചാക്കിട്ടോ ബി.എസ്.പി പിളർത്തിയോ മന്ത്രിസഭയുണ്ടാക്കാമായിരുന്നു. പക്ഷേ, മാഡം സോണിയ കനിഞ്ഞില്ല. (കൊടുത്താൽ ലക്നോവിലും കിട്ടും. 1999 ഏപ്രിലിൽ ബദൽ മന്ത്രിസഭയുണ്ടാക്കാൻ തുനിഞ്ഞിറങ്ങിയ മാഡത്തെ പിന്നിൽനിന്ന് കുത്തിയത് യാദവൻ ആയിരുന്നല്ലോ).

തെരഞ്ഞെടുപ്പ് ഫലം എതിരായതുകൊണ്ട് പ്രതിപക്ഷത്തിരിക്കും എന്ന് ബി.ജെ.പി പ്രഖ്യാപിച്ചു. രാജ്നാഥ്സിംഗും കൽരാജ് മിശ്രയും പ്രഖ്യാപനം ആവർത്തിച്ചു. എന്നാലും നാളുകൾ നീങ്ങുന്തോറും ഭരണമില്ലാത്ത ജീവിതം വ്യർഥമാണെന്ന് തോന്നിത്തുടങ്ങി. മുലായംസിംഗ് അധികാരം പിടിച്ചാൽ അയോധ്യാകേസ് കുത്തിപ്പൊക്കും, അദ്വാനിയും ജോഷിയുമൊക്കെ അകത്താകും. ഗുജറാത്ത് സംഭവങ്ങളെ തുടർന്ന് ആടി നിൽക്കുന്ന 'മതേതര' ഘടകകക്ഷികളെ ഉറപ്പിച്ചുനിറുത്താനും ബി.എസ്.പി സഖ്യം ഉപകരിക്കും. സർവോപരി, വരാനിരിക്കുന്ന രാഷ്ട്രപതി തെരഞ്ഞെടുപ്പിൽ ബി.എസ്.പിയുടെ 36,000 ഇലക്ട്രൽവോട്ട് നിർണായകമാവും.

മായാവതിക്കാണെങ്കിൽ ലക്ഷ്യത്തെയോ മാർഗത്തെയോ പറ്റി ഒരു സംശയവുമുണ്ടായിരുന്നില്ല. ലക്ഷ്യം -മുഖ്യമന്ത്രി പദം, മാർഗം -ബി.ജെ.പി സഖ്യം. രാജ്യസഭാ തെരഞ്ഞെടുപ്പിൽ ബി.ജെ.പി സ്ഥാനാർഥിക്ക് വോട്ടുമറിച്ചുകൊണ്ട് കാൻഷിറാം ആദ്യ സൂചന നൽകി. പിന്നാലെ ഭീകരപ്രവർത്തന നിരോധന ബില്ലിന്റെ ചർച്ചാവേളയിലും ഒടുവിൽ ശാസനാപ്രമേയത്തിന്റെ വോട്ടിംഗ് വേളയിലും കേന്ദ്രസർക്കാറിനെ പിന്തുണച്ചു. വരാനിരിക്കുന്ന രാഷ്ട്രപതി, ഉപരാഷ്ട്രപതി തെരഞ്ഞെടുപ്പുകളിലും ബി.എസ്.പിയുടെ വോട്ട് ബി.ജെ.പി സ്ഥാനാർഥികൾക്കാണ്. മായാവതിക്ക് കേന്ദ്രമന്ത്രിസ്ഥാനം, കാൻഷിറാമിന് ഉപരാഷ്ട്രപതി പദവി -ഇതൊക്കെ ബി.ജെ.പി വാഗ്ദാനം ചെയ്തിട്ടും ഫലിച്ചില്ല. യു.പി മുഖ്യമന്ത്രിയിൽ കൂടിയതോ കുറഞ്ഞതോ ആയ ഒരു സ്ഥാനവും ഞങ്ങൾക്കുവേണ്ട. ബി.ജെ.പി ഉപമുഖ്യമന്ത്രി സ്ഥാനത്തിനുവേണ്ടി കെഞ്ചിയിട്ടും ലഭിച്ചില്ല. ബി.ജെ.പി ബാന്ധവത്തിൽ പ്രതിഷേധിച്ച് ആരിഫ് മുഹമ്മദ്ഖാൻ രാജിവെച്ചിട്ടും കുലുങ്ങിയില്ല മായാവതി. ഇനി കാൻഷിറാം രാജിവെച്ചാൽ കുലുങ്ങില്ല. പിന്നയല്ലേ ആരിഫ്ഖാൻ?

ബി.എസ്.പി ബാന്ധവത്തിൽ പ്രതിഷേധിച്ച് (പുറമേക്ക് പറഞ്ഞ കാരണം വേറെയാണ്) ദേശീയ ജനാധിപത്യ സഖ്യം വിട്ടുപോയിരിക്കുന്നു, രാംവിലാസ് പാസ്വാൻ. കത്തിച്ചാൽ കത്തുന്ന മതേതരനും സാമൂഹിക നീതിയുടെ അപ്പോസ്തലനുമാണ് പാസ്വാൻ. 1977 മുതൽ ബീഹാറിലെ ഹാജിപ്പൂർ (സംവരണ)മണ്ഡലം അട്ടിപ്പേറാക്കിവെച്ചിരിക്കുകയാണ് അദ്ദേഹം. 1989-90 കാലത്ത് വി.പി. സിംഗിന്റെയും 1996-98 കാലഘട്ടത്തിൽ ഗൗഡ, ഗുജ്റാൾമാരുടെയും മന്ത്രിസഭകളിൽ അംഗവുമായിരുന്നു.

1996 ജൂൺ 1. വാജ്പേയി 13 ദിവസത്തെ ഭരണംകഴിഞ്ഞ് ദേവഗൗഡയുടെ സർക്കാർ അധികാരമേൽക്കുന്നു. മന്ത്രിമാരുടെ കൂട്ടത്തിൽ പാസ്വാനും ഉണ്ട്. സത്യപ്രതിജ്ഞ കഴിഞ്ഞ് രാഷ്ട്രപതി ശങ്കർദയാൽ ശർമ ഹസ്തദാനത്തിനായി പാസ്വാനുനേരെ കൈനീട്ടി. കൈകൊടുക്കാതെ പാസ്വാൻ തിരിഞ്ഞുനടന്നു. ബ്രാഹ്മണനായ രാഷ്ട്രപതി തൊട്ട് അശുദ്ധമാകണ്ട എന്ന് കരുതിയിട്ടല്ല, ബി.ജെ.പിയെ 13 ദിവസത്തേക്കാണെങ്കിലും മന്ത്രിസഭയുണ്ടാക്കാൻ വിളിച്ചതിലുള്ള പ്രതിഷേധം. 1998 ഏപ്രിലിൽ വാജ്പേയി വിശ്വാസവോട്ടുതേടുമ്പോഴും രാംവിലാസ് പാസ്വാൻ ബി.ജെ.പി വിരുദ്ധനാണ്. എന്നാൽ ഒക്ടോബറിൽ തെരഞ്ഞെടുപ്പാകുമ്പോഴേക്കും ദേശീയ ജനാധിപത്യ സഖ്യത്തിൽ ചേക്കേറി. വാജ്പേയി മന്ത്രിസഭയിൽ അംഗവുമായി.

**ബി.എസ്.പി പിന്തുണക്കു പ്രത്യുപകാരമായി പാസ്വാനെ കേന്ദ്രമന്ത്രിസഭയിൽനിന്ന് പറഞ്ഞയക്കണം എന്ന വ്യവസ്ഥ വെച്ചുവോ മായാവതി? പാസ്വാന്റെ രാജിക്കത്ത് കിട്ടിയതും രാഷ്ട്രപതിക്ക് അയച്ചുകൊടുത്തതും ഒരുമിച്ചായിരുന്നു.**

ലാലുപ്രസാദ് യാദവിനോടുള്ള പകയാണ് പാസ്വാനെ ബി.ജെ.പി പാളയത്തിലെത്തിച്ചത്. (വീണ്ടും ദലിത്-പിന്നാക്ക വൈരുധ്യം) ബീഹാറിലെ മുഖ്യമന്ത്രിക്കസേരയാണ് പാസ്വാന്റെ ലക്ഷ്യം. മതേതരും പിന്നാക്ക സമുദായക്കാരുമായ ശരത്‌യാദവ്, നിതീഷ്കുമാർ എന്നിവരുടെയും സ്വപ്നം അതുതന്നെ. ബീഹാർ നിയമസഭാ തെരഞ്ഞെടുപ്പിൽ ഒരേ മുന്നണിയിൽനിന്ന് മൂവരും പരസ്പരം വാരി. ഫലം -ആർക്കും ഭൂരിപക്ഷമില്ല. ഝാർഖണ്ഡ് മുക്തിമോർച്ചയെ സ്വാധീനിച്ച് മന്ത്രിസഭയുണ്ടാക്കാൻ വാജ്പേയി നിശ്ചയിച്ചത് നിതീഷ്കുമാറിനെ. പാസ്വാൻ എങ്ങനെ സഹിക്കും? ഏതായാലും നിതീഷിന്റെ മന്ത്രിസഭ ഏഴുദിവസമേ നിലനിന്നുള്ളൂ.

ബീഹാറിനെ വെട്ടിമുറിച്ച് ഝാർഖണ്ഡ് ഉണ്ടാക്കിയതോടെ പാസ്വാന്റെ പ്രസക്തി ഇല്ലാതായി. ബീഹാർ ലാലുവിന്, ഝാർഖണ്ഡ് ബി.ജെ.പിക്ക്. പാസ്വാനെ വാർത്താവിനിമയ വകുപ്പിൽനിന്ന് അപ്രധാനമായ കൽക്കരി ഖനന വകുപ്പിലേക്ക് മാറ്റി. നിതീഷിന് കൃഷിവകുപ്പിൽനിന്ന് റെയിൽവേയിലേക്ക് സ്ഥാനക്കയറ്റവും നൽകി. അപമാനവും സഹിച്ച് കഴിയുകയായിരുന്നു കഴിഞ്ഞ ഒരു വർഷം. ഉത്തർപ്രദേശ് നിയമസഭാ തെരഞ്ഞെടുപ്പിൽ പാസ്വാന്റെ പാർട്ടിക്ക് തുച്ഛമായ എട്ട് സീറ്റേ മൽസരിക്കാൻ കിട്ടിയുള്ളൂ. അതിൽ രണ്ടെണ്ണം ജയിച്ചു. കൂട്ടുകക്ഷിയായ ബി.ജെ.പി മായാവതിയുടെ കൈയുംപിടിച്ച് അധികാരത്തിലേറുന്നത് പാസ്വാൻ എങ്ങനെ സഹിക്കും! ഈ രാജ്യത്ത് ഞാനല്ലാതെ ഒരു ദലിത് നേതാവോ? ഒരിക്കലും പാടില്ല.

ബി.എസ്.പി പിന്തുണക്കു പ്രത്യുപകാരമായി പാസ്വാനെ കേന്ദ്രമന്ത്രിസഭയിൽനിന്ന് പറഞ്ഞയക്കണം എന്ന വ്യവസ്ഥ വെച്ചുവോ മായാവതി? പാസ്വാന്റെ രാജിക്കത്ത് കിട്ടിയതും രാഷ്ട്രപതിക്ക് അയച്ചുകൊടുത്തതും ഒരുമിച്ചായിരുന്നു.

കേന്ദ്രമന്ത്രിസ്ഥാനം രാജിവെച്ച രാംവിലാസ് പാസ്വാൻ വീണ്ടും മതേതരത്വത്തിന്റെയും സാമൂഹിക നീതിയുടെയും വക്കാലത്ത് ഏറ്റെടുത്തിട്ടുണ്ട്. ലാലുയാദവിനൊപ്പം കോൺഗ്രസ് മുന്നണിയിലോ മുലായംസിംഗിനോടൊപ്പം മൂന്നാംമുന്നണിയിലോ എന്നേ അറിയാനുള്ളൂ. രണ്ടായാലും രാജ്യത്തിന്റെ ഭാവി സുരക്ഷിതം, സുശോഭനം.

●